# 'ബാവാ'യെപ്പറ്റി അല്പം

എം. കുര്യൻ തോമസ്

സമീപകാലത്ത് റോമൻ കത്തോലിക്കാ സഭയുടെ തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പ് *മോറാൻ മാർ കാതോലിക്കാ ബാവാ* എന്ന് സ്വയം സ്ഥാനം സ്വീകരിച്ചതിന്റെയും ആ അവകാശവാദം റോം നിഷേധിച്ചതിന്റെയും വിവാദകോലാഹലങ്ങൾ മാധ്യമങ്ങളിൽ കെട്ടടങ്ങിയിട്ടില്ല. മേജർ ആർച്ച് ബിഷപ്പ് സ്ഥാനം ലഭിക്കുന്നതിനു മുമ്പു തന്നെ ഏതാനും വർഷങ്ങളായി റീത്തുകാരിൽ ചിലർ ഇദ്ദേഹത്തെ *ബാവാ* എന്നു സംബോധന ചെയ്തു സായൂജ്യമടഞ്ഞിരുന്നു. ഈ അവസരത്തിൽ *ബാവാ* വിളിയെപ്പറ്റി ഒരു പരിചിന്തനം നടത്തേണ്ടത് ആവശ്യമാണ്.

മലങ്കര നസ്രാണികളുടെ സുറിയാനി ബന്ധത്തിൽ നിന്ന് ലഭിച്ചതാണ് മേല്പട്ടക്കാരെ സംബോധന ചെയ്യുന്ന *ബാവാ* എന്ന സുറിയാനി പദം. 'പിതാവ്' എന്നു മാത്രമാണ് ഈ പദത്തിന്റെ അർത്ഥം. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിൽ മേല്പട്ടക്കാരല്ലാത്തവരെയും *പിതാവ്* എന്ന അർത്ഥത്തിൽ ഇപ്രകാരം സംബോധന ചെയ്തിരുന്നു (അക്കാലത്ത് – *ഇന്ന – വീട്ടിൽ യാക്കോബ് ബാവായുടെയും അന്ന ഉമ്മയുടെയും മകൻ /മകൾ ...* ഇത്യാദി വിവാഹം വിളിച്ചു ചൊല്ലുമായിരുന്നെന്ന് *പരിഷ്ക്കാരപ്പാതി)* ഇയൊരപവാദമൊഴിച്ചാൽ പ്രായേണ മെത്രാന്മാർക്ക് മാത്രം സംവരണം ചെയ്യപ്പെട്ട ഒരു പദപ്രയോഗമായിരുന്നു *ബാവാ.*

കൂനൻകുരിശു സത്യത്തിനു മുമ്പുള്ള മെത്രാന്മാരെ എന്താണ് നസ്രാണികൾ സംബോധന ചെയ്തിരുന്നത് എന്നതിന് യാതൊരു രേഖയുമില്ല. ക്രിസ്തുവർഷം 1599 മുതൽ 1653 വരെ ഭരിച്ച ലത്തീൻ മെത്രാൻമാരെ ബിഷപ്പ് എന്നതിന്റെ പ്രാദേശിക രൂപമായ *ബിസ്പ* എന്ന് സംബോധന ചെയ്തിരിക്കാനാണ് സാദ്ധ്യതയെന്ന് പിൽക്കാല രേഖകളിൽ നിന്ന് അനുമാനിക്കാം. അതിനു മുമ്പുള്ള പേർഷ്യൻ കാലഘട്ടത്തിൽ *പിതാവ്* എന്നർത്ഥമുള്ള പദമാണ് മേല്പട്ടക്കാരെ സംബോധന ചെയ്യാൻ ഉപയോഗിച്ചിരുന്നതെന്ന് ക്രിസ്തുവർഷം 1301 –ലെയും 1504 –ലെയും സുറിയാനി രേഖകൾ സൂചിപ്പിക്കുന്നു.

സമകാലിക രേഖകൾ പ്രകാരം, കൂനൻകുരിശിനു ശേഷമുള്ള കാലഘട്ടത്തിൽ *ബാവാ* എന്ന പദപ്രയോഗം കേരളത്തിലെത്തിയ സുറിയാനി മെത്രാന്മാർക്കാണ് ഉപയോഗിച്ചുവന്നത്. 1665 ൽ വന്ന മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് മുതൽ 1962 ൽ കാലം ചെയ്ത ഏലിയാസ് യൂലിയോസ് വരെയുള്ള ഏതാണ്ടെല്ലാ *ശീമ* മെത്രാന്മാരെയും *ബാവാ* എന്ന് സംബോധന ചെയ്തിരുന്നു.

ഇതേകാലഘട്ടത്തിൽ മലങ്കരസഭയെ ഭരിച്ചിരുന്ന സ്വദേശി മെത്രാന്മാരെ *അച്ചൻ* എന്നാണ് സംബോധന ചെയ്തിരുന്നത് (വലിയ മാർ ദീവന്നാസ്യോസിനെ *അച്ചൻ* എന്നും മാർത്തോമ്മാ ഏഴാമനെ *ചെറിയച്ചൻ* എന്നുമുള്ള *നിരണം ഗ്രന്ഥവരിയിലെ* സംബോധനകളും, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ, അഞ്ചാമൻ എന്നിവരെ *പുലിക്കോട്ടച്ചൻ* എന്നും ചേപ്പാട്ടു മാർ ദീവന്നാസ്യോസ് നാലാമനെ *ചേപ്പാട്ടച്ചൻ* എന്നും *മാർ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമ*ത്തിലെയും പരാമർശനങ്ങളും ശ്രദ്ധിക്കുക). ഈ *ബാവാ*യുടെയും *അച്ചന്റെ*യും അർത്ഥം പിതാവ് എന്നു തന്നെയാണ്. അതിനാൽ നസ്രാണികൾ ശീമ മെത്രാന്മാരെയും സ്വദേശി മെത്രാന്മാരെയും അവരവരുടെ ഭാഷയിൽ *പിതാവ്* എന്ന് സംബോധന ചെയ്തിരുന്നതാണെന്നു വരുന്നു. ഒരേയർത്ഥത്തിൽ സുറിയാനിയിലും മലയാളത്തിലുമുള്ള പദങ്ങൾ പ്രയോഗിച്ചതിനാൽ *ബാവാ*യേക്കാൾ താണസ്ഥാനിയാണ് *അച്ചൻ* എന്നു വാദിക്കാനാവില്ല.

സംബോധനാപദങ്ങൾ വളരെ സൂക്ഷിച്ചാണ് നസ്രാണികൾ പ്രയോഗിച്ചിരുന്നത്. ഉദാഹരണത്തിന് *കത്തനാർ, പാതിരി* ഈ പദങ്ങളുടെ അർത്ഥം വൈദികൻ എന്നു തന്നെയാണെങ്കിലും ഇവ രണ്ടും രണ്ടു രീതിയിലാണ് നസ്രാണികൾ ഉപയോഗിച്ചിരുന്നത്. പാശ്ചാത്യ അധിനിവേശത്തോടൊപ്പം എത്തിയ യൂറോപ്യൻ പട്ടക്കാരെ ലത്തീൻ ഭാഷയിലെ *പാദ്രെ* എന്ന പദത്തിൽ നിന്നുൽഭവിച്ച *പാതിരി* എന്നു സംബോധന ചെയ്തപ്പോൾ സ്വദേശി വൈദികരെ പുരാതനമായ *കത്തനാർ* എന്ന പദം കൊണ്ടു സംബോധന ചെയ്തു. കുറെക്കൂടി സൂക്ഷ്മമായി പരിശോധിച്ചാൽ, വിദേശ വിശ്വാസസംഹിത സ്വീകരിച്ച സ്വദേശി പട്ടക്കാരെയും പാതിരി എന്നാണ് വിളിച്ചിരുന്നത് എന്നു കാണാം (ഉദാഹരണത്തിന് ജോർജ്ജ് മാത്തൻ പാദ്രി). *കാറ്റാടി കുരുവിള കത്തനാർ ലെന്തെ മാർഗ്ഗത്തിൽ ചേർന്ന് ലെന്തെ പാതിരിയാകുവാൻ........*എന്ന *നിരണം ഗ്രന്ഥവരി*യിലെ ഒരൊറ്റ പ്രയോഗം മതി എത്ര വ്യക്തമായ വ്യക്തിത്വബോധമാണ് നസ്രാണികൾ സംബോധനകളിൽ പ്രകടിപ്പിച്ചിരുന്നത് എന്ന് മനസിലാക്കാൻ. ഈ വ്യക്തിത്വ പ്രകടന പശ്ചാത്തലത്തിൽ നിന്നും പരിശോധിച്ചാൽ *ബാവാ, പാതിരി* മുതലായ വിദേശീയ പദങ്ങൾ *അച്ചൻ, കത്തനാർ* മുതലായ സ്വദേശീയ പദങ്ങളേക്കാൾ സ്വൽപ്പം അധമമായി അല്ലേ ഉപയോഗിച്ചിരുന്നത് എന്നും സംശയിക്കേണ്ടിയിരിക്കുന്നു.

*ബാവാ* എന്നത് ശീമ മെത്രാൻമാർക്കു മാത്രം അവകാശപ്പെട്ടതല്ലെന്നതിനും തെളിവുണ്ട്. 1806 ലെ *ആർത്താറ്റ് പടിയോലയിൽ* വലിയ മാർ ദീവന്നാസ്യോസിനെ *മാർ ദീവന്യാസ്യോസ് ബാവാ* എന്നാണ് സംബോധന ചെയ്തിരിക്കുന്നത്. ഇന്ന് മലങ്കരസഭയിലെ മേല്പട്ടക്കാരെ സംബോധന ചെയ്യുന്ന *തിരുമേനി* എന്ന പദപ്രയോഗം പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് നടപ്പാക്കിയതാണെന്നാണ് പറയപ്പെടുന്നത്. ഏതായാലും അതോടെ *ബാവാ* എന്ന സംബോധന ശീമ മെത്രാന്മാർക്കായി ഒതുങ്ങി.

1912 –ൽ പൗരസ്ത്യ കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിച്ചതോടു കൂടി *ബാവാ* എന്ന പദം



കാതോലിക്കാമാർക്ക് ഉറച്ചു. ഏലിയാസ് യൂലിയോസ് കാലം ചെയ്ത ശേഷം അന്ത്യോഖ്യാ പാത്രിയർക്കീസ്, പൗരസ്ത്യ കാതോലിക്കാ എന്നിവർ മാത്രമാണ് സഭാതലവന്മാർ എന്ന നിലയിൽ പരമാവധി ബഹുമാനം എന്ന നിലയിൽ *ബാവാ* എന്നു മലങ്കരയിൽ സംബോധന ചെയ്യപ്പെട്ടത്. ഇടയ്ക്ക് മൂവാറ്റുപുഴയിലെ ബദൽ കാതോലിക്കായും ഈ പദം ഉപയോഗിച്ചു എന്നതൊഴിച്ചാൽ ക്രിസ്തുവർഷം 2002 വരെ ഈ രീതിക്കു മാറ്റമൊന്നും ഉണ്ടായില്ല.

എന്നാൽ സമീപകാലത്ത് *ബാവാ* എന്ന പദത്തിൽ ഈ ബഹുമതിക്ക് ഇടിവുതട്ടി. *ഏഴു പള്ളികളുടെ ശ്രേഷ്ഠ ബാവായും,* തിരുവനന്തപുരത്തെ *സ്വയംഭൂ* റീത്ത് കാതോലിക്കായും *ബാവാ* എന്നു പരസ്യമായി ഉപയോഗിച്ചു തുടങ്ങിയതോടെ മലങ്കര സഭാദ്ധ്യക്ഷനെയും അന്ത്യോഖ്യാ പാത്രിയർക്കീസിനെയും അപ്രകാരം സംബോധന ചെയ്യുന്നത് അവരെ അപമാനിക്കുന്നതിനു തുല്യമായി മാറിയിട്ടുണ്ട്.

ഈ സാഹചര്യത്തിൽ മലങ്കരസഭയുടെ പരമാദ്ധ്യക്ഷനെ *ബാവാ* എന്നു സംബോധന ചെയ്യുന്നത് പുനർവിചിന്തനം ചെയ്യേണ്ടിയിരിക്കുന്നു. എന്തുകൊണ്ടു പൗരസ്ത്യ കാതോലിക്കായെ *പരിശുദ്ധ പിതാവ്* എന്നു സംബോധന ചെയ്തു കൂടാ. സഭാശാസ്ത്ര വിജ്ഞാനീയ പ്രകാരം സഭാദ്ധ്യക്ഷന്മാരെ *പരിശുദ്ധ പിതാവ്* (Holy Father) എന്നു സംബോധന ചെയ്യപ്പെടുന്നതിൽ തെറ്റില്ല. ഇംഗ്ലീഷിൽ His Holiness എന്നതാണ് റോമാ പാപ്പായും അന്ത്യോഖ്യാ പാത്രിയർക്കീസും പൗരസ്ത്യ കാതോലിക്കായുമടക്കമുള്ള പൂർണാധികാരമുള്ള സഭാതലവന്മാർ സ്ഥാനനാമമായി പണ്ടു മുതലെ ഉപയോഗിച്ചുവരുന്നത്. Holy Father എന്ന് അവരെ സംബോധന ചെയ്യുകയും ചെയ്യും. അതിനാൽ ഇതിന്റെ മലയാള പരിഭാഷയായ *പരിശുദ്ധ പിതാവ്* എന്ന് *ബാവാ*യ്ക്ക് പകരം ഉപയോഗിക്കുന്നതിൽ പുതുമയൊന്നുമില്ല. പത്തൊമ്പതാം നൂറ്റാണ്ടു വരെ നസ്രാണികൾ പുലർത്തിയ തദ്ദേശീയ സംബോധനാ പദങ്ങളുടെ വ്യക്തിത്വ ബോധത്തിനും *പരിശുദ്ധ പിതാവ്* എന്ന പദമാണ് *ബാവാ*യെക്കാൾ അനുയോജ്യം.

*പരിശുദ്ധ പിതാവ്* എന്ന് പൗരസ്ത്യ കാതോലിക്കാ സംബോധന ചെയ്യപ്പെടുന്നതിന് മറ്റൊരു മെച്ചവുമുണ്ട്. വെറും കീഴ്സ്ഥാനികൾ മാത്രമായ *ശ്രേഷ്ഠന്മാർക്കോ, സ്വയംഭൂമാർക്കോ* ഇത് സ്വയം ഉപയോഗിക്കാനാവില്ല. അതിനാൽ അനന്യമായ പൗരസ്ത്യ കാതോലിക്കാ സ്ഥാനത്തോടു സംബോധനയിലെങ്കിലും സമന്മാരാകാനുള്ള അവരുടെ ശ്രമം പിന്നീട് വിലപ്പോവുകയുമില്ല.

## നിരണം ഗ്രന്ഥവരിയുടെയും ഊർശ്ലേം യാത്രാവിവരണത്തിന്റെയും വെബ് എഡീഷനുകൾ

മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ 'നിരണം ഗ്രന്ഥവരി'യുടെയും മലയാളത്തിലെ ആദ്യത്തെ ലക്ഷണമൊത്ത യാത്രാവിവരണമായ ഊർശ്ലേം യാത്രാവിവരണത്തിന്റെയും വെബ് എഡീഷനുകൾ തയാറായി വരുന്നു. സഭാചരിത്ര ഗവേഷകരായ എം. കുര്യൻ തോമസ്, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, ജോയ്സ് തോട്ടയ്ക്കാട്, വർഗീസ് ജോൺ തോട്ടപ്പുഴ എന്നിവരുടെ കൂട്ടായ്മയുടെ ഫലമായി സോഫിയാ ബുക്സ് പ്രസിദ്ധീകരിച്ച ഈ ഗ്രന്ഥങ്ങളുടെ വെബ് എഡീഷനുകൾ ലഭ്യമാക്കുവാൻ സുമനസുകളുടെ സഹായം ഞങ്ങൾ അഭ്യർത്ഥിക്കുന്നു. നിങ്ങളുടെ സംഭാവനകൾ താഴെ കാണുന്ന വിലാസത്തിൽ അയക്കുക.

**വിലാസം: ജോയ്സ് തോട്ടയ്ക്കാട്, സോഫിയാ ബുക്സ്, സൂര്യ ഗസ്റ്റ് ലൈൻ, തെക്കേനട, കോട്ടയം – 686 001. ഫോൺ: 91 – 481 – 2303237, 98474 98303**

## 'സ്വാതന്ത്ര്യദീപ്തി' യുടെ വെബ് എഡീഷൻ തയാറാവുന്നു

ക്രിസ്തീയ ആരാധനയെക്കുറിച്ചുള്ള ക്ലാസിക് കൃതികളിലൊന്നായ 'ദ് ജോയ് ഓഫ് ഫ്രീഡ'ത്തിന്റെ മലയാള പരിഭാഷയായ 'സ്വാതന്ത്ര്യദീപ്തി'യുടെ വെബ് എഡീഷൻ തയാറായിക്കൊണ്ടിരിക്കുന്നു.

പൗരസ്ത്യ സഭാജ്യോതിസ്സായ പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ഈ ശ്രദ്ധേയമായ കൃതിയുടെ വെബ് എഡീഷൻ സ്പോൺസർ ചെയ്യുവാൻ സുമനസുകളോട് ഗ്രിഗറി ഓഫ് ഇന്ത്യാ സ്റ്റഡി സെന്റർ അഭ്യർത്ഥിക്കുന്നു. പൗലോസ് മാർ ഗ്രീഗോറിയോസ് ഇൻഫോ എന്ന വെബ്സൈറ്റിൽ അധികം താമസിയാതെ ഈ കൃതി ലഭ്യമാകും.

## വായിക്കുക പ്രതികരിക്കുക

കഴിഞ്ഞ അഞ്ചു ലക്കങ്ങളിലായി 'നസ്രാണി'യിൽ വന്ന ലേഖനങ്ങളെക്കുറിച്ച് പല തരത്തിലുള്ള പ്രതികരണങ്ങൾ ഞങ്ങൾക്കു ലഭിക്കുകയുണ്ടായി. സഭയിലെ ഇന്നത്തെ ദുഷിച്ച പ്രവണതകളും ചില വ്യക്തികളുടെ സഭയെ നശിപ്പിക്കുവാനുള്ള പുറപ്പാടുകളും കണ്ട് മനം നൊന്ത സഭാ സ്നേഹികളായ ഒരു പറ്റം ചെറുപ്പക്കാരാണ് നസ്രാണിക്കു പുറകിൽ. 'രാജാവിനു തുണിയില്ല' എന്ന സത്യം നിഷ്കളങ്കമായി പറയുക മാത്രമാണ് ഞങ്ങൾ. അതോടൊപ്പം സഭ എന്നു വച്ചാലെന്താണെന്നും അതിന്റെ വിവിധ വിഷയങ്ങളോടുള്ള വേദശാസ്ത്രപരമായ നിലപാടുകൾ എന്താണെന്നും നമ്മുടെ വംശങ്ങളും വിശുദ്ധരായ വ്യക്തികളുടെ ജീവിതങ്ങളുമെല്ലാം ഞങ്ങൾ പ്രസിദ്ധീകരിക്കുവാനും ശ്രമിക്കുന്നു. ഇതു രണ്ടും കൂടി പൊരുത്തപ്പെടുന്നില്ല എന്ന് ചൂണ്ടിക്കാണിക്കുന്നവരോട് നന്ദിയുണ്ട്. വാക്കും പ്രവൃത്തിയും തമ്മിലുള്ള പൊരുത്തമില്ലായ്മയാണ് സഭ ഇന്നു നേരിടുന്ന പ്രധാന വെല്ലുവിളി. ഇത്തരമൊരു സാഹചര്യത്തിൽ പ്രവാചകപാരമ്പര്യത്തിൽ നിന്നുകൊണ്ട് സഭയുടെയും ചില വ്യക്തികളുടെയും തെറ്റുകൾ ചൂണ്ടിക്കാട്ടുവാനാണ് ശ്രമിക്കുന്നത്. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ജീവിച്ചിരുന്നപ്പോൾ ഭംഗിയായി ഇക്കാര്യം ചെയ്തിരുന്നു. പലർക്കുമത് അന്നും ഇന്നും മനസ്സിലായിട്ടില്ല എന്നു മാത്രം.

– ജോയ്സ് തോട്ടയ്ക്കാട്

# പരുമല തിരുമേനി ചിത്രകലയിൽ

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ



തിരുവനന്തപുരം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയങ്കണത്തിൽ 1902 ജനുവരിയിൽ പരുമല തിരുമേനിയുടെ ഫോട്ടോ എടുത്ത രംഗം തിരുവിതാംകൂർ കൊട്ടാരത്തിലെ ഗവൺമെന്റ് ഫോട്ടോഗ്രാഫറും പ്രശസ്ത ചിത്രകാരനുമായ ഡിക്രൂസ് സായിപ്പ് രേഖപ്പെടുത്തിയിട്ടുണ്ട്:

തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലിൽ പുത്തൻകൂറ്റ് മെത്രാപ്പോലീത്തന്മാരുടെ വേഷമാതൃക കാണിക്കുന്നതിനായി ദിവാൻ പേഷ്ക്കാർ നാഗമയ്യായുടെ ആവശ്യപ്രകാരമായിരുന്നു ഡിക്രൂസ് സായിപ്പ് പരുമല തിരുമേനിയുടെ ഫോട്ടോ എടുക്കുവാനെത്തിയത്.

പരുമല തിരുമേനി പള്ളിയിലുള്ള വിവരം പേഷ്ക്കാർ നാഗമയ്യാ നേരത്തെ അറിഞ്ഞിരുന്നു. അതിൻപ്രകാരം ഡിക്രൂസ് സായിപ്പ് ഫോട്ടോ എടുക്കുവാൻ ചെല്ലുന്ന കാര്യം തിരുമേനിയെ അറിയിച്ചു. ഡിക്രൂസ് സായിപ്പ് പല പ്രാവശ്യം പള്ളിയിൽ എത്തി. അപ്പോഴെല്ലാം തിരുമേനി യാമപ്രാർത്ഥനകളിലും ധ്യാനത്തിലുമായിരുന്നു.

രാവിലെയും വൈകിട്ടും തിരുമേനിക്ക് തീരെ സമയമില്ലെന്നായി. വൈകിട്ടുള്ള ഇരുണ്ട വെളിച്ചത്തിൽ ഫോട്ടോ എടുക്കുവാനും സാധിക്കത്തില്ല. തിരുവനന്തപുരത്തുള്ള വലിയ ഉദ്യോഗസ്ഥർ തിരുമേനിയെ കണ്ട് അനുഗ്രഹം പ്രാപിക്കാനായി എത്തുകയും ചെയ്യും. ഇങ്ങനെ കുറെ ദിവസങ്ങൾ കഴിഞ്ഞു. എങ്ങനെ ശ്രമിച്ചിട്ടും പരുമല തിരുമേനിയുടെ ഫോട്ടോ എടുക്കുവാൻ അവസരം ലഭിക്കുന്നില്ല.

നാഗമയ്യാ തിരുമേനിയെ ഒന്നു രണ്ട് പ്രാവശ്യം കണ്ട് ഫോട്ടോയുടെ കാര്യം പറഞ്ഞു. പിന്നീട് നിരവധി അസൗകര്യങ്ങളുണ്ടായപ്പോൾ ഡിക്രൂസ് സായിപ്പിന്റെ സ്റ്റുഡിയോയിലേക്ക് പരുമല തിരുമേനിയെ കൊണ്ടുപോകുവാൻ ശ്രമിച്ചെങ്കിലും നടന്നില്ല. ഫോട്ടോ ലഭിക്കാത്തതിൽ നാഗമയ്യാ അക്ഷമനായി. ഡിക്രൂസ് സായിപ്പ് പരുമല തിരുമേനിയെ കണ്ട് ഫോട്ടോയുടെ കാര്യം വീണ്ടും ഓർമ്മിപ്പിച്ചു.

പകൽ ഉച്ച നമസ്കാര സമയം ഒഴികെ ഏതവസരത്തിലും ഫോട്ടോ എടുക്കാമെന്ന് പരുമല തിരുമേനി സമ്മതിച്ചു. ഉച്ചസമയത്തുള്ള വെയിലിലും നിഴലിലും ഫോട്ടോ എടുത്താലുണ്ടാകുന്ന ദൃശ്യങ്ങൾ വിശദമാക്കിയെങ്കിലും ഫലിച്ചില്ല.

'ഫോട്ടോ ഇരുണ്ടാലും വെളുത്താലും മുറിയിൽ ഇരുൾ വീണാലും എന്തായാലും പ്രാർത്ഥനയുടെ അനുഷ്ഠാനങ്ങൾ തെറ്റിക്കുവാൻ പാടില്ല' – പരുമല തിരുമേനി പറഞ്ഞു.

വേഷമാതൃക കാണിക്കുവാനുള്ള ഫോട്ടോ ആയതുകൊണ്ട് അത്ര ഭംഗിയായില്ലെങ്കിലും കുഴപ്പമില്ലെന്നും തിരുമേനി. മാത്രമല്ല രണ്ടു ദിവസത്തിനുള്ളിൽ തിരുവനന്തപുരത്തു നിന്നും പോകുമെന്നും ഓർമ്മിപ്പിച്ചു.

പിറ്റേദിവസം രാവിലെ തന്നെ ഡിക്രൂസ് സായിപ്പ് പള്ളിയിൽ എത്തി. രാവിലെ കുർബാനയും ഭക്ഷണവും കഴിഞ്ഞ് ചിലരുമായി തിരുമേനി സംഭാഷണത്തിൽ ഏർപ്പെട്ടു. അവരെ പിരിച്ചയച്ചിട്ട് ഫോട്ടോ എടുക്കാനായി ഡിക്രൂസ് സായിപ്പിനെ വിളിച്ചു. അപ്പോൾ സമയം പതിനൊന്നു കഴിഞ്ഞു.

പള്ളിമുറ്റത്ത് ക്യാമറ യഥാസ്ഥാനത്തുറപ്പിച്ചിട്ട് വിവരം തിരുമേനിയെ അറിയിച്ചു. പരുമല തിരുമേനി പുറംകുപ്പായവും ശീലമുടിയും ധരിച്ച് കർട്ടന്റെ മുൻവശത്തായി വന്നുനിന്നു.

ഫോട്ടോയ്ക്കായി ഡിക്രൂസ് സായിപ്പ് ക്യാമറയിൽ നോക്കി. പല പ്രാവശ്യം ലെൻസ് ക്രമീകരിച്ചെങ്കിലും തിരുമേനിയുടെ രൂപം കൃത്യമായി ലഭിക്കുന്നില്ല. ഉഗ്രമായ വെയിൽ!

ഫോട്ടോ എടുക്കാതെ ഡിക്രൂസ് സായിപ്പ് വിഷമിക്കുന്നതു കണ്ട് തിരുമേനി കാര്യം അന്വേഷിച്ചു.

### സൂര്യനെ മേഘം മറച്ചു

'നല്ല ഫോട്ടോകൾ ചേർക്കുന്ന ഗവൺമെന്റിന്റെ ഒരു റിക്കാർഡിൽ അങ്ങയുടെ ഒരു നല്ല ഫോട്ടോ എടുക്കുവാൻ സാധിക്കാത്തതിൽ എനിക്ക് ദുഃഖം വരുന്നതായി' ഡിക്രൂസ് സായിപ്പ് പറഞ്ഞു. അപ്പോൾ തിരുമേനി സായിപ്പിന്റെ മുഖത്തേക്ക് സൂക്ഷിച്ചുനോക്കി. ഉടൻതന്നെ



ഡിക്രൂസ് എടുത്ത ഫോട്ടോ

പരുമല തിരുമേനി ധ്യാനനിഷ്ഠനായി സൂര്യബിംബത്തിനെതിരെ മുഖം ഉയർത്തി മൗനമായി നിന്നു. പിന്നീട് സ്വർണ്ണകുരിശ് ആകാശത്തിലേക്കുയർത്തി കുരിശിന്റെ ആകൃതിയിൽ വാഴ്ത്തി. അത്ഭുതം! ജ്വലിച്ചുനിന്ന സൂര്യനെ തൽക്ഷണം ഒരു ഇരുൾ മേഘം വന്നു മറച്ചു. നല്ല പാകമായ വെളിച്ചം. സ്റ്റുഡിയോ ലൈറ്റായാലും ഇത്ര നന്നാവുകയില്ല. ഞാൻ വല്ലാതെ പരിഭ്രമിച്ചു.

ഫോട്ടോ വേഗം എടുക്കുവാൻ തിരുമേനി ശാന്തമായി നിർദ്ദേശിച്ചു. ഞാൻ അതിവേഗത്തിൽ തിരുമേനിയുടെ നില്പും ചുറ്റുപാടും ക്രമപ്പെടുത്തിയിട്ട് ലെൻസ് തുറന്നടച്ചു.

ഒരു നിമിഷം കഴിഞ്ഞില്ല. ഞാൻ ആകാശത്തേക്കു നോക്കി. എല്ലാം പൂർവ്വസ്ഥിതിയിൽ. ഒരു വ്യത്യാസവുമില്ല. കത്തിത്തിളങ്ങുന്ന സൂര്യബിംബം മാത്രം അവിടെ ഉണ്ട്. ഇരുൾ മേഘവുമില്ല ഒന്നുമില്ല. എങ്ങനെ മറഞ്ഞോ, എങ്ങോട്ടുപോയോ എന്തോ, എല്ലാം പെട്ടെന്നു കഴിഞ്ഞു.

തിരുവിതാംകൂർ *സ്റ്റേറ്റ് മാനുവലിൽ* ചേർത്തിരിക്കുന്ന പരുമല മാർ ഗ്രിഗോറിയോസിന്റെ ചിത്രം ദിവാൻ പേഷ്കാർ നാഗമയ്യായുടെ ആവശ്യപ്രകാരം പ്രശസ്ത ചിത്രകാരനായ ഡിക്രൂസ് സായിപ്പ് 1902 ൽ എടുത്തതാണ്.

പരുമല തിരുമേനി കറുത്ത കുപ്പായം ധരിച്ച് വടിയും മുടിയും കുരിശുമാലയും അണിഞ്ഞ് സ്ലീബായും പിടിച്ച് നിൽക്കുന്ന ഈ അർദ്ധകായ ചിത്രമാണ് ഇന്ന് ഏറ്റവും പ്രശസ്തമായിട്ടുള്ളത്. പരുമല തിരുമേനിയുടെ കറുത്ത കുപ്പായത്തിന്റെ മെഷീൻ തയ്യൽവരെ ഇതിൽ വ്യക്തമായി കാണാം. അത്രയ്ക്ക് ജീവസുറ്റ ചിത്രമായിരുന്നു ഡിക്രൂസ് സായിപ്പ് എടുത്തത്. ഇതിന്റെ പകർപ്പുകളാണ് ഇപ്പോൾ പ്രചാരം നേടിയിട്ടുള്ളത്. പിന്നീടുള്ള എല്ലാ ചിത്രകാരന്മാരും പരുമല തിരുമേനിയുടെ ഫോട്ടോ വരച്ചിരിക്കുന്നത് ഈ ചിത്രം ആധാരമാക്കിയാണ്. പരുമല തിരുമേനിയുടെ ഏറ്റവും പുതിയ ചിത്രമാണിത്. 1902 ജനുവരിയിലാണ് ഈ ചിത്രം എടുത്തത്. പിന്നീട് ഒൻപതു മാസം മാത്രമേ തിരുമേനി ജീവിച്ചിരുന്നുള്ളു.

### എണ്ണഛായാ ചിത്രങ്ങൾ

പരുമല തിരുമേനിയുടെ എണ്ണഛായാ ചിത്രങ്ങൾ ആദ്യകാലത്ത് വരച്ചത് വിശ്രുത ചിത്രകാരനായ കിളിമാനൂർ ചിത്രമെഴുത്ത് രവിവർമ്മ കോയിത്തമ്പുരാനാണ്. പരുമല തിരുമേനിയുടെ എണ്ണഛായാ ചിത്രം വരച്ചുതുടങ്ങിയപ്പോളുണ്ടായ ദൈവിക സ്പർശനത്തെപ്പറ്റി രവിവർമ്മ ഒരിക്കൽ പറയുകയുണ്ടായി.

പരുമല തിരുമേനിയുടെ ചിത്രം വളരെ ഭംഗിയായി പൂർത്തിയാക്കിയപ്പോൾ ഏതോ അഭൗമികമായ സർഗ്ഗശക്തി തന്നിൽ വസിക്കുന്നതായി രവിവർമ്മക്ക് അനുഭവപ്പെട്ടു. പരുമല തിരുമേനിയുടെ ഫോട്ടോയും വരച്ച ചിത്രവും രവിവർമ്മ മാറി മാറി നോക്കി. ഒരു കുറവും വ്യത്യാസവും തോന്നിയില്ല. കുറേക്കൂടി വലുപ്പത്തിലും ഭംഗിയായും ഒരു ചിത്രം കൂടി വരയ്ക്കണമെന്ന് മനസ്സിൽ ശക്തിപ്പെട്ടു. ചായങ്ങൾ ക്യാൻവാസിൽ വിന്യസിച്ചപ്പോൾ തന്റെ വരകൾക്കും വർണ്ണങ്ങൾക്കും ദിവ്യമായ തേജസ്സ് ഉള്ളതുപോലെ തോന്നി.

ചിത്രം എഴുതിത്തുടങ്ങിയപ്പോൾ പരുമല തിരുമേനിയുടെ മുഖം സൂര്യതേജസ്സായി മനസ്സിൽ തിളങ്ങിയത് ഒരു ദിവ്യാനുഭൂതിയായി ജീവിതത്തിൽ നിറഞ്ഞുനിൽക്കുന്നതായി രവിവർമ്മ സാക്ഷിക്കുന്നു. 'ഒരു ചിത്രം വരക്കാനാരംഭിച്ച രവിവർമ്മ പരുമല തിരുമേനിയുടെ രണ്ട് ചിത്രങ്ങൾ ഒന്നിച്ച് പൂർത്തീകരിച്ചു. അതിൽ ഒന്നാണ് കുമരകം സെന്റ് ജോൺസ് യാക്കോബായ പള്ളിയിൽ വച്ചിരിക്കുന്നത്. മറ്റൊന്ന് തിരുവല്ലാ എം. ജി. എം. സ്കൂളിലും സൂക്ഷിച്ചിരിക്കുന്നു.

രവിവർമ്മയുടെ ശിഷ്യനും തിരുവിതാംകൂർ കൊട്ടാരം ആർട്ടിസ്റ്റുമായ പി. മുകുന്ദൻ തമ്പിയും പരുമല തിരുമേനിയുടെ ചിത്രങ്ങൾ വരച്ചിട്ടുണ്ട്. ആദ്യകാലത്ത് പരുമലയിൽ വച്ചിരുന്നത് അനുഗൃഹീത ചിത്രകാരനായ മുകുന്ദൻ തമ്പി വരച്ച ചിത്രമായിരുന്നു. പിന്നീടത് പരുമല മാർ ഗ്രിഗോറിയോസ് ആശുപത്രിയിലേക്ക് മാറ്റി സ്ഥാപിച്ചു. ചിത്രമെഴുത്ത് കെ. എം. വർഗീസും പരുമല തിരുമേനിയുടെ ചിത്രം വരച്ചിട്ടുണ്ട്. അതിൽ ഒരെണ്ണം തുമ്പമൺ പള്ളിക്കു മുമ്പിലുള്ള എം. ജി. എം. എൽ. പി. സ്കൂളിലുണ്ട്.

മുളന്തുരുത്തി കട്ടമ്പള്ളിൽ ഏബ്രഹാം മാസ്റ്റർ, മല്ലപ്പള്ളി എൻ. കെ. ആചാരി എന്നിവരും പരുമല തിരുമേനിയുടെ എണ്ണഛായാ ചിത്രം വരച്ച ആദ്യകാല ചിത്രമെഴുത്തുകാരാണ്.

ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂർ 1960 –ൽ ചിത്രമെഴുത്ത് ആരംഭിച്ചതോടെ പരുമല തിരുമേനിയുടെ എണ്ണഛായാ ചിത്രങ്ങൾക്ക് വിപുലമായ പ്രചാരം ലഭ്യമായി. പരുമല തിരുമേനിയുടെ ശിഷ്യനായ പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ് ബേബി ചെങ്ങന്നൂരിനെ പരുമല തിരുമേനിയുടെ പടം വരയ്ക്കുവാൻ പ്രേരിപ്പിച്ചതും അനുഗ്രഹിച്ചതും.

### ഭാവനയിൽ നിന്ന് ക്യാൻവാസിലേക്ക്

ചിത്രമെഴുത്തിൽ ഒരു ഗുരുവിന്റെ കീഴിലും അഭ്യസിച്ചിട്ടില്ലാത്ത ബേബി ചെങ്ങന്നൂർ 26 –ാം വയസ്സിലാണ് ചിത്രകലാരംഗത്ത് എത്തിയത്. ഇതിനോടകം പരുമല തിരുമേനിയുടെ മാത്രം 700 ൽ പ്പരം ചിത്രങ്ങൾ വരച്ചിട്ടുണ്ട്. ഏറ്റവും കൂടുതൽ ചിത്രങ്ങൾ 1902 ൽ ഡിക്രൂസ് സായിപ്പ് എടുത്ത പരുമല തിരുമേനിയുടെ അർദ്ധകായ ചിത്രത്തിന്റെ പകർപ്പിൽ നിന്നുള്ളതാണ്. ഇപ്പോഴും ആ ചിത്രത്തിനാണ് ഏറ്റവും കൂടുതൽ ആവശ്യക്കാരുള്ളത്.

നോക്കിവരയ്ക്കാൻ പരുമല തിരുമേനിയുടെ യഥാർത്ഥ ചിത്രങ്ങളില്ലാതെ രണ്ട് ചിത്രങ്ങൾ ബേബി ചെങ്ങന്നൂർ ഭാവനയിൽ നിന്ന് ക്യാൻവാസ്സിലേക്ക് പകർത്തിയിട്ടുണ്ട്. അതിൽ ഒന്ന് പരുമല തിരുമേനിയുടെ 'പൂർണ്ണകായ ചിത്രമാണ്'. പ. ഔഗേൻ കാതോലിക്കാ ബാവായുടെ നിർദ്ദേശാനുസരണം 1972 ൽ ഇത് പൂർത്തീകരിച്ചു. മറ്റൊന്ന് പരുമല തിരുമേനി അംശവസ്ത്രങ്ങളണിഞ്ഞ് ത്രോണോസിന് പടിഞ്ഞാറോട്ട് തിരിഞ്ഞു നിൽക്കുന്നതാണ്. ഈ ചിത്രമെഴുതിയത് 1978 ലാണ്. പരുമല തിരുമേനിയുടെ അംശവസ്ത്രങ്ങളണിഞ്ഞ ഈ ചിത്രത്തെ അധികരിച്ച് വരച്ച ഒരു ഐക്കൺ അർമ്മീനിയായിലുണ്ട്.

പരുമല തിരുമേനിയുടെ ചിത്രങ്ങളിൽ ഏറ്റവും വലുത് 10 അടി ഉയരവും 5 അടി വീതിയുമുള്ളതാണ്. ഇതാണ് ഇപ്പോൾ പരുമല കബറിടത്തിൽ വച്ചിരിക്കുന്നത്. പരുമല തിരുമേനിയുടെ ചിത്രത്തിൽ കാണുന്ന അംശവടിക്ക് മുട്ടുകളില്ലാത്തതാണ്. അഞ്ചര അടി നീളമുള്ള വെള്ളി

# പരുമല തിരുമേനി ചിത്രകലയിൽ

(ആറാം പേജിൽ നിന്നും)

വടിയാണിത്. പരുമല തിരുമേനിക്ക് ഏകദേശം അഞ്ചര അടി ഉയരം കണക്കാക്കുന്നതായി ബേബി ചെങ്ങന്നൂർ പറഞ്ഞു.

### മുഖത്ത് ശോഭ നിറഞ്ഞ ചിത്രങ്ങൾ

1980 ൽ ചിത്രമെഴുത്ത് ആരംഭിച്ച ബാബു ചെങ്ങന്നൂരും പരുമല തിരുമേനിയുടെ 200 ലധികം ചിത്രങ്ങൾ വരച്ചിട്ടുണ്ട്. മാവേലിക്കര രവിവർമ്മ ഫൈൻ ആർട്സ് കോളജിൽ നിന്നും അഞ്ച് വർഷത്തെ ഡിപ്ലോമാ കരസ്ഥമാക്കിയ ബാബു ചെങ്ങന്നൂർ പരുമല തിരുമേനിയുടെ മുഖത്തു ശോഭ തെളിയുന്ന ചിത്രങ്ങളാണ് വരച്ചിരിക്കുന്നത്.

കേരളത്തിന്റെ വടക്കൻ ഭാഗത്ത് പരുമല തിരുമേനിയുടെ മുഖത്തിന് ഇരുണ്ട നിറവും തെക്കൻ ഭാഗത്ത് ശോഭയുള്ള മുഖവുമാണ് വിശ്വാസികൾ ഇഷ്ടപ്പെടുന്നത്. പരുമല തിരുമേനിക്ക് ഇരുണ്ട നിറമായിരുന്നെങ്കിലും ജനങ്ങളുടെ മനസ്സിൽ വെണ്മ നിറഞ്ഞ പ്രസന്ന മുഖമാണുള്ളതെന്ന് ബാബു ചെങ്ങന്നൂർ പറഞ്ഞു.

1973 ൽ ചിത്രമെഴുത്ത് ആരംഭിച്ച ആരക്കുന്നം കെ. കെ. ഫിലിപ്പ് (സ്വപ്നചിത്രാ ആർട്ട് സെന്റർ, കൊരട്ടി) പരുമല തിരുമേനിയുടെ നൂറിലധികം ചിത്രങ്ങൾ രചിച്ചിട്ടുണ്ട്. പരുമല തിരുമേനിയുടെ കബറിടത്തിനു സമീപം തിരി കത്തിക്കുന്ന സ്ഥലത്ത് വച്ചിരിക്കുന്ന ഛായാചിത്രം ഇദ്ദേഹം വരച്ചതാണ്. "കൊച്ചുതിരുമേനിയുടെ ജീവചരിത്രവും സ്വഭാവ സവിശേഷതകളും പഠിച്ച് കിട്ടാവുന്നത്രയും ചിത്രങ്ങളും ശേഖരിച്ച് അതിൽ ശരിയായത് മാത്രം സ്വീകരിച്ചാണ് ചിത്രരചന നടത്താറുള്ളത്. ഇരുനിറവും മെല്ലിച്ച ശരീരവും ആജ്ഞാശക്തിയുള്ള കണ്ണുകളും ഭക്തിനിർഭരമായ ചുണ്ടുകളുമാണ് ഞാൻ വരക്കുന്ന ചിത്രങ്ങളിൽ കൊടുക്കാറുള്ളതെന്ന്" കെ. കെ. ഫിലിപ്പ് പറയുന്നു.

പരുമല തിരുമേനിയുടെ നിരവധി ചിത്രങ്ങൾ പ്രിന്റു ചെയ്തിട്ടുണ്ട്. അവയിൽ ഏറ്റവും പ്രശസ്തമായത് 1987 ൽ ബാബു ചെങ്ങന്നൂർ വരച്ച് പരുമല എം. ജി. എം. ബുക്ക്ഹൗസ് പ്രിന്റ് ചെയ്ത പരുമല തിരുമേനിയുടെ ചിത്രമാണ്. മേഘങ്ങളുടെ പശ്ചാത്തലത്തിലാണ് പരുമല തിരുമേനിയെ വരച്ചിരിക്കുന്നത്. മുഖഭാവത്തിന് കൂടുതൽ തെളിച്ചവും ചുറ്റും പ്രഭയും ലഭിക്കുവാനാണ് മേഘം പശ്ചാത്തലമാക്കിയത്. പരുമലയിൽ ലഭിക്കുന്ന മോതിരങ്ങളിൽപ്പോലും ഈ ചിത്രമാണ് ആലേഖനം ചെയ്തിരിക്കുന്നത്. 1902 -ലെ പരുമല തിരുമേനിയുടെ ചിത്രത്തെ ആധാരമാക്കിയാണ് ഇത് വരച്ചിരിക്കുന്നത്.

പരുമല തിരുമേനിയുടെ ചിത്രം ആദ്യം അച്ചടിച്ചു പ്രസിദ്ധീകരിച്ചത് കുന്നംകുളത്തു നിന്നുമാണ്. മുളന്തുരുത്തി കട്ടമ്പള്ളിൽ ഏബ്രഹാം മാസ്റ്റർ വരച്ച പരുമല തിരുമേനിയുടെ ചിത്രവും ആദ്യകാലത്ത് പ്രിന്റു ചെയ്ത ചിത്രങ്ങളിൽപ്പെടുന്നു. ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂർ വരച്ച പരുമല തിരുമേനിയുടെ വിവിധ ചിത്രങ്ങളും പ്രിന്റ് ചെയ്തിട്ടുണ്ട്.

ചിത്രകാരന്മാർ തങ്ങളുടെ വ്യക്തിപരമായ താല്പര്യങ്ങൾക്കും ചിത്രം വരയ്ക്കാൻ ആവശ്യപ്പെടുന്നവരുടെ ആവശ്യങ്ങൾക്കുമനുസരിച്ച് വരയ്ക്കുന്നതിനാൽ ഭൂരിഭാഗം ചിത്രങ്ങളിലും പരുമല തിരുമേനിയുടെ യഥാർത്ഥ മുഖഛായ അല്ല ഉള്ളതെന്ന് ഈ വിഷയത്തെക്കുറിച്ച് ഗവേഷണം നടത്തുന്ന ജോയ്സ് തോട്ടയ്ക്കാട് ചൂണ്ടിക്കാട്ടുന്നു.

### പരുമല തിരുമേനിയുടെ നാല് ഫോട്ടോകൾ

പരുമല തിരുമേനിയുടെ മറ്റ് നാല് ഫോട്ടോകൾ കൂടിയുണ്ട്. പരുമല തിരുമേനിയുടെ ലഭ്യമായ ഫോട്ടോകളിൽ ആദ്യത്തേത് 1876 ലുള്ളതാണ്. മുടിവെച്ച് വടിയും സ്ലീബായും പിടിച്ച് കറുത്ത കുപ്പായമിട്ട് ഇരിക്കുന്ന ഈ ചിത്രം മെത്രാപ്പോലീത്താ സ്ഥാനം ഏറ്റ ഉടനെ 28 -ാം വയസ്സിൽ എടുത്തതാണ്.

മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമനോടൊപ്പം ഒൻപതു പേർ ചേർന്നുള്ള 1890 ലെ ഗ്രൂപ്പ് ഫോട്ടോയിൽ പരുമല തിരുമേനി വലതുഭാഗത്തായി ഇരിക്കുന്നു. മലങ്കരസഭയിലെ അക്കാലത്തെ പ്രഗത്ഭരായ നേതൃത്വനിരയുടെ ഗ്രൂപ്പ് ഫോട്ടോയായാണിത്.

അൽവാറീസ് മാർ യൂലിയോസ് (ഗോവ), ഫാദർ റെനി വിലാത്തി എന്നിവരോടും മറ്റ് തിരുമേനിമാരോടും ഒപ്പം 1889 -ൽ എടുത്ത ചിത്രത്തിലും വലതു ഭാഗത്ത് രണ്ടാമതായി പരുമല തിരുമേനി ഇരിക്കുന്നു.

പരുമല തിരുമേനിയുടെ ചിത്രങ്ങൾ എല്ലാം ഇടതുഭാഗത്തേക്ക് ചെരിഞ്ഞും ഒരു വശത്തേക്ക് നോക്കുന്നതുമായ ചിത്രങ്ങളാണ്. പരുമല തിരുമേനിയുടെ പൂർണ്ണമായ മുഖദൃശ്യമുള്ള ഒരു ചിത്രവും ലഭ്യമായിട്ടില്ല. ആരും വരച്ചിട്ടുമില്ല. പരുമല തിരുമേനി 1902 ൽ നവംബർ 3 ന് കാലം ചെയ്ത് ഇരിക്കുന്നതായ ഒരു ചിത്രവും ലഭ്യമായിട്ടുണ്ട്.

### വിശുദ്ധിയുടെ തേജസ്സ്

പരുമല തിരുമേനി 'കാലം ചെയ്തിരിക്കുന്ന' ചിത്രം വരച്ചത് വേളൂർ വലിയവീട്ടിൽപറമ്പിൽ വി. എം. വർക്കിയാണ്. ഇത് 1902 ലെ ഒരു ഫോട്ടോ അടിസ്ഥാനമാക്കി വരച്ചതാണ്. മുളന്തുരുത്തിക്ക് വടക്കുള്ള പരുമല തിരുമേനിയുടെ ബന്ധുവായ ചെമ്മല അച്ചൻ നൽകിയതാണ് ഈ ഫോട്ടോ. മുളന്തുരുത്തി, ദേവലോകം, പാമ്പാടി ദയറാ എന്നിവിടങ്ങളിൽ ഇതിന്റെ കോപ്പികൾ ഇന്നും സൂക്ഷിച്ചിരിക്കുന്നു. ഇതിന് അധികം പ്രചാരം ലഭിച്ചിട്ടില്ല. പരുമല തിരുമേനിയുടെ ആകൃതിയിലും മുഖഭാവത്തിലുമുള്ള വ്യത്യാസവും കാലം ചെയ്ത് ഇരിക്കുന്ന ഫോട്ടോയും ആയതിനാൽ ഇതിന് വേണ്ടത്ര അംഗീകാരം ലഭിച്ചിട്ടില്ലെന്ന് 77 കാരനായ ആർട്ടിസ്റ്റ് വി. എം. വർക്കി (കോട്ടയം) പറയുന്നു. ഇതല്ലാതെ പരുമല തിരുമേനിയുടെ നിരവധി ചിത്രങ്ങളും വി. എം. വർക്കി വരച്ചിട്ടുണ്ട്.

പരുമല തിരുമേനി 'കാലം ചെയ്തിരിക്കുന്ന' ഛായാചിത്രത്തെപ്പറ്റി ഡോ. ഡി. ബാബു പോൾ ഇങ്ങനെ എഴുതിയിട്ടുണ്ട്: "*തിരുമേനിയുടെ പ്രൗഢയൗവ്വനത്തിലെ ചിത്രമാണല്ലോ നാം കണ്ട് ശീലിച്ചിട്ടുള്ളത്. അതിൽ തെറ്റില്ല. എന്നാൽ ആ ചിത്രത്തിനപ്പുറം കടക്കാൻ ദൈവകൃപ ലഭിക്കുമ്പോൾ മൃതദേഹത്തിന്റെ ചിത്രം മനോഹരമായ ഒരു ധ്യാനവിഷയം ആകും. ദേവലോകം അരമനയിൽ മാത്രം ആണ് ഞാൻ ആ ചിത്രം കണ്ടിട്ടുള്ളത്. എന്നാൽ മനസ്സിൽ അത് ഒപ്പിയെടുത്ത് ധ്യാനിക്കാൻ കഴിയുന്നുണ്ട് എനിക്ക്. ചിത്രകാരന്റെ കരവിരുത് മിഴിവ് നൽകിയ ചിത്രത്തെക്കാൾ ആയുഷ്ക്കാലം മുഴുവൻ ആരെ ധ്യാനിച്ചുവോ ആ ഈശ്വരന്റെ സന്നിധിയിലേക്ക് തിരുമേനി കടന്നുപോയപ്പോൾ ഈ നശ്വര ലോകത്തിൽ ബാക്കി വച്ച ആ അസ്ഥിപഞ്ജരത്തിന്റെ മുഖത്തെ ശാന്തതയാണ് എന്റെ മനസ്സിനെ അഭിരമിപ്പിക്കുന്നത്.*

*ആ മൃതദേഹ ചിത്രത്തിന്റെ സജീവഭാവം ധ്യാനത്തിലൂടെ വലിച്ചെടുക്കുമ്പോൾ - അതിന് കഴിയുന്ന അനതിബഹുല സന്ദർഭങ്ങളിൽ അനുഭവിക്കുന്ന ആത്മഹർഷം വാക്കുകളിലൂടെ പകർത്താൻ ഞാൻ അശക്തനാണ്. ഉപാസകനും ആരാധനാമൂർത്തിയും ഏകീഭവിക്കുന്ന അസുലഭ മുഹൂർത്തത്തിന്റെ ധന്യതയാണ് ആ ചിത്രത്തിൽ കണ്ണുകൾ ഉറപ്പിക്കുമ്പോൾ നമുക്ക് തൊട്ടറിയാൻ കഴിയുന്നത്. സ്വർഗ്ഗീയാനുഭവത്തോട് ഞാൻ ഏറ്റവും അടുത്തുനിന്നത് ആ ചിത്രത്തിന്റെ ചുവട്ടിൽ വച്ച് ആണ്. ദേവലോക ബാവായോട് അസൂയ തോന്നിയിട്ടുള്ള നിമിഷങ്ങളും വേറെ ഇല്ല.*

*തൊട്ടുതൊഴാനും ആരതി ഉഴിയാനും മെഴുകുതിരി കത്തിക്കാനും രവിവർമ്മയുടെയും ബേബിയുടെയും ചിത്രങ്ങൾ വേണം. എന്നാൽ മിസ്റ്റിസിസത്തിന്റെ അഗ്നിസാക്ഷികൾക്ക് ധ്യാനിക്കാൻ ആ ദേവലോകചിത്രത്തിന്റെ പകർപ്പുകൾ ലഭ്യമാക്കുമെങ്കിൽ ആ പുറംകുപ്പായത്തിന്റെ തണൽ ഒഴികെ, ആ അംശവടിയുടെ പരിരക്ഷ ഒഴികെ, ആ സ്ലീബായുടെ മാർഗ്ഗദർശനം ഒഴികെ മറ്റൊന്നും തേടാൻ തോന്നാത്തവർക്ക് സ്വർഗ്ഗീയാനുഭവത്തിന്റെ വഴി തുറന്നു കിട്ടും. ഇത് അനുഭവിച്ചവൻ എഴുതിയിരിക്കുന്നു; അവന്റെ സാക്ഷ്യം സത്യമാകുന്നു.*"

ഇന്ത്യോനേഷ്യൻ കലാകാരൻ ബോറിസ് സത്യവാൻ പരുമല തിരുമേനിയുടെ ചിത്രം ഐക്കൺ രൂപത്തിൽ വരച്ചിട്ടുണ്ട്. പുനലൂർ ബേബി, ഫാ. ജോർജ്ജ് തോമസ് മണർകാട്, മാത്യു വർഗീസ് കിഴവള്ളൂർ, അനിയൻ പുതുപ്പള്ളി, ജോർജി ജോസഫ് അടൂർ തുടങ്ങി നിരവധിപ്പേർ പരുമല തിരുമേനിയുടെ ചിത്രങ്ങൾ വരച്ചിട്ടുണ്ട്. 1902 ജനുവരിയിൽ തിരുവനന്തപുരത്തു വച്ച് ഡിക്രൂസ് സായിപ്പ് എടുത്ത പരുമല തിരുമേനിയുടെ ചിത്രത്തിന്റെ അനുകരണങ്ങളാണ് അധികവും.

വിശ്വാസികളുടെ ഹൃദയത്തിൽ വിശുദ്ധിയുടെ ആദ്ധ്യാത്മികത പകരുന്നതിൽ പരുമല തിരുമേനിയുടെ ചിത്രങ്ങൾക്ക് വശ്യതയുണ്ട്. ആ ജീവിതത്തിന്റെ തീഷ്ണതയും വിശുദ്ധിയും ചിത്രത്തിലുള്ള മുഖഛായയിലും തെളിയുന്നു.

## കേരളം
## കണികണ്ടുണരുന്ന തിന്മ

**മുത്തശ്ശി പത്രം പാവപ്പെട്ടവരുടെയും, രോഗികളുടെയും, സുനാമി ബാധിതരുടെയുമൊക്കെ കണ്ണീരൊപ്പാൻ പിരിവുകളുമായി എപ്പോഴും മുന്നിട്ടിറങ്ങാറുണ്ട്. ഹിമാലയത്തോളം വളർന്ന മുത്തശ്ശി പത്രത്തെ വിശ്വസിച്ച് ബ്ലേഡിൽ പണമിട്ട് ലക്ഷങ്ങൾ കളഞ്ഞ ഹതഭാഗ്യരുടെ കണ്ണീരൊപ്പാൻ മുത്തശ്ശി പത്രം എന്തു ചെയ്യും?**

**(ഹൈക്കോടതിയിൽ പോയി മാനനഷ്ട ക്കേസു കൊടുത്താൽ പോയ മാനം തിരികെ വരുമോ അച്ചായാ?)**



# മെത്രാപ്പോലീത്തന്മാരെ പണക്കൊതിയന്മാരാക്കുന്നത് സഭാംഗങ്ങൾ തന്നെ

**വി. ഐപ്പ് ജോസഫ്, പഴഞ്ഞി**

പ. കാതോലിക്കാ ബാവായുടെയും മറ്റും സ്വകാര്യ സമ്പാദ്യങ്ങളെക്കുറിച്ചുള്ള പുതിയ കഥകൾ പുറത്തുവന്നു കൊണ്ടിരിക്കുകയാണല്ലോ. ഇത്തരുണത്തിൽ നമ്മുടെ മെത്രാപ്പോലീത്തന്മാരെ ഇങ്ങനെ പണക്കൊതിയന്മാരാക്കുന്നത് ആരാണ് എന്ന കാര്യം ചിന്തിക്കുന്നത് നന്നായിരിക്കും. ഗൾഫ്, അമേരിക്ക തുടങ്ങിയ രാജ്യങ്ങളിൽ തങ്ങളുടെ പ്രൊജക്ടുകളുമായി എത്തുന്ന മെത്രാപ്പോലീത്താമാർക്ക് പ്രൊജക്ടിനുള്ള സംഭാവനയും കൂടാതെ മറ്റൊരു കവറിൽ കൈമുത്തുമിട്ട് കൊടുക്കുന്ന (രണ്ടു കവറില്ലെങ്കിൽ രണ്ടാമത്തെ കവർ ചോദിച്ചുവാങ്ങുന്ന പിരിവുകാരായ അച്ചന്മാരുമുണ്ട്) നമ്മുടെ സഭാംഗങ്ങൾ തന്നെയാണ് നമ്മുടെ ഇടയന്മാരെ വഷളാക്കുന്നവർ. ആരോ പണ്ടു തുടങ്ങിവച്ച ഈ സമ്പ്രദായം ഇപ്പോൾ ഒരു നാട്ടുനടപ്പായി തീർന്നിരിക്കുകയാണ്.

വിദേശത്തു ജോലി ചെയ്യുന്ന ഇവർ നാട്ടിലെത്തിയാൽ മക്കളുടെ കല്യാണത്തിനോ മാമോദീസായ്ക്കോ, വിദേശത്തു വച്ച് വീട്ടിൽ വന്നു താമസിച്ചു പിരിച്ച മെത്രാച്ചനെ തന്നെ പോയി വിളിക്കുന്നു. മെത്രാച്ചൻ സന്തോഷത്തോടെ പോയി നടത്തിക്കൊടുക്കുന്നു. മെത്രാച്ചനും ശെമ്മാച്ചനും ഡ്രൈവർക്കുമൊക്കെ ആവശ്യത്തിന് കൈമുത്തും കിട്ടുന്നു.

നാട്ടിലെ സഭാംഗങ്ങളിൽ നാലു കാശു കയ്യിലുള്ളവരൊക്കെ പ്രദക്ഷിണത്തിന് ആനയെ എഴുന്നള്ളിക്കുന്നതുപോലെ (കുന്നംകുളത്തും പഴഞ്ഞിയിലും ആനയില്ലാത്ത പ്രദക്ഷിണമില്ല. ആന ഉണ്ടായാൽ മാത്രം പോരാ. അത് നോട്ടീസിൽ കാണിച്ചിരിക്കുകയും വേണം) കല്യാണം, മാമോദീസാ, വീടുകൂദാശ തുടങ്ങി വീട്ടിലെന്തു വിശേഷമുണ്ടായാലും മെത്രാന്മാരെ വിളിച്ചു നടത്തിക്കുന്നു. ഇങ്ങനെ സഭാംഗങ്ങൾ കൊടുക്കുന്ന പണമെല്ലാം താൻ 'അദ്ധ്വാനിച്ചുണ്ടാക്കിയ' പണം എന്നു കരുതി മിക്ക മെത്രാപ്പോലീത്തന്മാരും സ്വന്തം പേരിൽ ബാങ്കുകളിൽ നിക്ഷേപിക്കുന്നു. ഇങ്ങനെ മുതൽ സ്വരുക്കൂട്ടുന്നതോടൊപ്പം അല്പം ചില്ലറ പാവപ്പെട്ടവർക്കും മറ്റും ദാനം ചെയ്ത് ആത്മസംതൃപ്തിയടയുന്നവരും, അച്ചന്മാർക്ക് മക്കളെ പഠിപ്പിക്കുവാൻ പണം കടം കൊടുക്കുന്നവരുമുണ്ട്. ഏതാനും ചിലർ കിട്ടുന്നതിൽ പാതി ആരുമറിയാതെ പാവപ്പെട്ടവർക്കു വിദ്യാഭ്യാസത്തിനായും ചികിത്സക്കായും നൽകുന്നുണ്ട്. ഓടിനടപ്പും വാരി വലിച്ചുള്ള ഭക്ഷണവും കൊണ്ട് ലോകത്തുള്ള രോഗങ്ങളെല്ലാം പിടിച്ച മെത്രാപ്പോലീത്തന്മാർ, ചികിത്സക്കായി സഭയെ സമീപിച്ചാൽ പണമൊന്നും കിട്ടുകയില്ല എന്ന തിരിച്ചറിവിൽ കൂടിയാണ് ഈ സമ്പാദ്യങ്ങളെല്ലാം സ്വരുക്കൂട്ടുന്നത്. പണമില്ലാത്തതുകൊണ്ട് ചികിത്സ കിട്ടാതെ കാലം ചെയ്തു എന്ന് പറയപ്പെടുന്ന ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ ഉദാഹരണമാണ് പലരും ചൂണ്ടിക്കാണിക്കുന്നത്. പക്കോമിയോസ് തിരുമേനിയുടെ വിൽപത്രം പുറത്തുവന്നപ്പോഴാണ് അദ്ദേഹത്തിന് എത്ര ലക്ഷങ്ങൾ ബാങ്കിൽ കിടപ്പുണ്ടായിരുന്നു എന്ന് പലരും അറിഞ്ഞത് എന്നത് ഇതിന്റെ മറുവശം.

പുതിയ മെത്രാന്മാരിൽ ഒരാളിന്റെ മൂന്നു മാസത്തെ വരുമാനം ഒരു ലക്ഷം രൂപയ്ക്കു മുകളിലാണ്. അദ്ദേഹം അതിൽ നല്ലൊരു ഭാഗം സംഭാവന കൊടുക്കുകയും എല്ലാറ്റിനും കണക്കെഴുതി വയ്ക്കുകയുമൊക്കെ ചെയ്യുന്നുണ്ട്. ആരംഭ ശൂരത്വം എത്ര നാൾ കാണുമെന്ന് കാത്തിരുന്നു കാണാം. ഈ മെത്രാപ്പോലീത്താ ഓട്ടം മതിയാക്കി ഭദ്രാസന കാര്യത്തിൽ ശ്രദ്ധിക്കുവാൻ തുടങ്ങിയതുകൊണ്ട് വരുമാനം കുത്തനെ ഇടിഞ്ഞിരിക്കുകയാണിപ്പോൾ (കഴിഞ്ഞ മെത്രാൻ തിരഞ്ഞെടുപ്പിൽ 40 പേർ സ്ഥാനാർത്ഥികളായതും പലരും അഞ്ചും പത്തും ലക്ഷം രൂപ പ്രചരണത്തിനു ചിലവാക്കിയതും എന്തിനായിരുന്നു എന്നതും വായനക്കാർക്കു മനസിലായി കാണുമല്ലോ).

ഇവരെല്ലാവരും സഭയുടെ മറവിൽ ഗവൺമെന്റിനു നികുതി കൊടുക്കാതെയാണീ സമ്പാദ്യമെല്ലാം സൂക്ഷിക്കുന്നത്. ആരെങ്കിലും ഏതെങ്കിലും വിമർശനം ഉന്നയിച്ചാൽ വേദപുസ്തകത്തിൽ നിന്ന് ഏതെങ്കിലുമൊരു മുറിവാക്യം കൊണ്ട് അതിനെ പ്രതിരോധിക്കും.

പാസ്പോർട്ടില്ലാത്തതും വിദേശത്ത് പോയിട്ടില്ലാത്തതുമായ ഒരു മെത്രാപ്പോലീത്താ മാത്രമേ ഇന്നു മലങ്കര സഭയിലുള്ളു – സഖറിയാ മാർ അന്തോണിയോസ് (കൊച്ചി ഭദ്രാസനം). അദ്ദേഹമൊരു മണ്ടനാണ് എന്നു പറഞ്ഞ് ചിരിക്കുകയല്ലാതെ സഹമെത്രാപ്പോലീത്തന്മാരാരും ആ വഴി പോകുവാൻ ഒരുക്കമല്ല.

## വാമൊഴികൾ

"ഇത് സഭയിലെ മാറ്റത്തിന്റെ നാന്ദി." ('മലങ്കരയിലെ സ്തേഫാനോസ്' എന്ന് സ്വയമായി തന്റെ പേരു മാറ്റിയ മണ്ണാറപ്രായിൽ കോർഎപ്പിസ്ക്കോപ്പായെ മാറ്റിയതിനെപ്പറ്റി)

**– പ. കാതോലിക്കാ ബാവാ**

"സഭയിൽ ഇത്തിൾക്കണ്ണികളായി കയറിപ്പറ്റി സഭയെ നശിപ്പിച്ചുവരുന്ന 'ജൂബ്ബായിസ്റ്റു'കളെ പുറത്താക്കി സഭയെ രക്ഷിക്കണം."

**– മലങ്കര അൽമായ വേദി**

"പെൻഷനായ ശേഷം ദേവലോകത്തു ചേക്കേറിയ 'കടുംവെട്ടുകളെ' പുറത്താക്കണം."

**– യുവജനപ്രസ്ഥാനം**
**വടക്കൻ മേഖലാ സമ്മേളനം**

"വീട്ടിലിരുന്ന് തീരുമാനിച്ച് സഭ ഭരിക്കുന്ന സമുദായ പ്രമാണികളെ ഓടിക്കണം."

**– മൂവാറ്റുപുഴ യുവജന സമ്മേളനം**

## ആലുവാ തൃക്കുന്നത്തു സെമിനാരിയുടെ പണിയെക്കുറിച്ച് രണ്ടാം കാതോലിക്കായുടെ ഒരു സ്വകാര്യ കത്ത്

ആലുവാ, 1080 ചിങ്ങം 10 നു

പ്രിയപ്പെട്ട കുഞ്ഞവരാ ജ്യേഷ്ടനു,

ഈയ്യിടെ എഴുത്തു മൂലം വർത്തമാനങ്ങൾ ഒന്നും അറിയുന്നില്ല. ഇവിടെ കെട്ടിടത്തിന്റെ പണി ധ്യതിയായി നടക്കുന്നു. കട്ടിളയും ജെനെലയും എല്ലാം വച്ചു. വടക്കേ അറ്റത്തെ മുറികളുടെ പൊക്കം മുഴുവനായി. ഈ മാസം കൊണ്ടു കൽപ്പണി മുഴുവൻ കഴിക്കാം.

വല്ല്യതിരുമനസ്സു കൊണ്ടു കഴിഞ്ഞ വ്യാഴാഴ്ച ഇവിടെ എത്തി ഒരു ദിവസം താമസിച്ച് എറണാകുളത്തേക്കു പോയി. റെമ്പാച്ചൻ പണപ്പിരിവിന്നായി കിഴക്കൻ പള്ളികളിൽ പോയിരിക്കയാണ്. ശെമ്മാശനും സുഖമില്ലായ്കയാൽ വീട്ടിൽ പോയിരിക്കുന്നു. ദൈവകൃപയാൽ തിരുമനസ്സു കൊണ്ടു ഒരു വിധം സുഖമായിരിക്കുന്നു.

തിരുമനസ്സിലെ കയ്യിൽ പണം അശേഷവും തീർന്നിരിക്കകൊണ്ട് ചുമ്മാരിനോടു കർക്കടകം 30 നു വരെയുള്ള പാട്ടം വാങ്ങിച്ച് മണിയോഡറായി അയക്കയോ ഇവിടെ കൊണ്ടുവന്നു തരികയോ ചെയ്യുന്നതിനു ശട്ടം കെട്ടണം. ഈ കാര്യത്തിൽ ഒട്ടും അമാന്തം വിചാരിക്കരുത്. അത് ഇവിടെ കിട്ടാഞ്ഞാൽ എല്ലാം കുഴങ്ങും. മറ്റു വിശേഷമൊന്നുമില്ല.

എന്നു **ഗീവറുഗീസു റെമ്പാൻ**

## ബ്ലേഡിൽ നിന്നും കടമെടുത്ത മെത്രാപ്പോലീത്തായും

**സന്തോഷ് ജോർജ്, പന്തളം**

കേരളത്തിൽ മുട്ടിനു മുട്ടിനു സഹകരണ ബാങ്കുകളും, ഷെഡ്യൂൾഡ് ബാങ്കുകളും കിടക്കെ അതിൽ നിന്നൊന്നും കടം വാങ്ങിക്കാതെ ഒരു ഭദ്രാസന മെത്രാപ്പോലീത്താ ബ്ലേഡിൽ നിന്നും തന്നെ കടമെടുത്തിരിക്കുന്നു. കുറഞ്ഞ തുകയൊന്നുമല്ല പത്തുലക്ഷത്തിനു മേലാണ് കടം. എടുത്തിട്ടു വർഷങ്ങൾ കഴിഞ്ഞെങ്കിലും ഇതുവരെയും തിരിച്ചടയ്ക്കാൻ പറ്റിയിട്ടില്ല. അച്ചന്മാരുടെ മക്കൾക്കൊക്കെ സ്വാശ്രയകോളേജിൽ പഠിക്കാൻ കാശു കൊടുക്കുന്ന ഈ മെത്രാപ്പോലീത്താ പലപ്പോഴും കടം വാങ്ങിയാണ് മറ്റുള്ളവരെ സഹായിക്കാറ്. അങ്ങനെ ഏതെങ്കിലും ആവശ്യത്തിന് വാങ്ങിയതാകാം ഈ തുകയും. അല്ലെങ്കിൽ താമസിക്കുന്ന ദയറായ്ക്കു ചുറ്റും കിടക്കുന്ന ഭൂമി വാങ്ങിക്കൂട്ടാനായിരിക്കും. എന്തായലും പലിശയും പലിശയ്ക്കു പലിശയും കൂടി തുക ഇപ്പോൾ 20 ലക്ഷത്തിനു മേലായതായാണ് അറിവ്. പണമടയ്ക്കണമെന്നു കാണിച്ച് ബ്ലേഡുകാർ നോട്ടീസയക്കാറുണ്ടോ എന്നറിയില്ല. ഒരു അമ്പതുലക്ഷമാകുമ്പോൾ ഭദ്രാസനാസ്ഥാനമോ ദയറായോ ജപ്തി ചെയ്ത് കാശു തിരിച്ചുപിടിക്കാമെന്ന കണക്കു കൂട്ടലിലായിരിക്കും അവർ.

## മലങ്കര നസ്രാണി ഡോട്ട് ഇൻഫോ പ്രവർത്തനമാരംഭിച്ചു

മലങ്കര നസ്രാണി ഡോട്ട് ഇൻഫോ ഒരു സ്വപ്നമായിരുന്നു. സർവ്വേശ്വരന്റെ കൃപയാൽ അത് യാഥാർത്ഥ്യമായി. പരമകാരുണികനായ ദൈവംതമ്പുരാന് സ്തുതി. ഞങ്ങൾക്കു വേണ്ടി മദ്ധ്യസ്ഥയണച്ച വാങ്ങിപ്പോയ മലങ്കരസഭാപിതാക്കന്മാർക്കു നന്ദി; പ്രത്യേകിച്ച് ഞങ്ങളുടെ ഗുരുവും മാർഗദീപവുമായ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിക്ക്.

വിസ്മയങ്ങളുടെ അത്ഭുതലോകം തുറക്കുകയായി..... ഇടയ്ക്കിടെ ഈ വെബ്സൈറ്റ് സന്ദർശിച്ച് പുതിയ വിഭവങ്ങൾ ലഭ്യമാക്കുന്നത് സൗജന്യമായി ഡൗൺലോഡ് ചെയ്തു വായിക്കുവാൻ അനുവാചകരോട് അഭ്യർത്ഥിക്കുന്നു.

**– ജോയ്സ് തോട്ടയ്ക്കാടും കൂട്ടുകാരും**

ദൈവതിരുനാമ മഹത്വത്തിനും മനുഷ്യരാശിയുടെ നന്മയ്ക്കുമായി ഗ്രിഗോറിയൻ പഠനവേദിയ്ക്കു വേണ്ടി ജോയ്സ് തോട്ടയ്ക്കാടും കൂട്ടുകാരും പ്രസിദ്ധീകരിക്കുന്നത്.
പത്രാധിപർ: ജോയ്സ് തോട്ടയ്ക്കാട്. വിലാസം: സോഫിയാ ബുക്സ്, സൂര്യ ഗസ്റ്റ് ലൈൻ, തെക്കേനട, കോട്ടയം – 686 001. ഫോൺ: 91 – 481 – 2303237, 98474 98303